

ഫാ. ഡോ. കെ.എം. ജോർജ്

# തെസലോനിക്യ, നീയെത്ര സുന്ദരി!

നേരം നന്നെ ഇരുട്ടിയാണ് തെസലോനിക്യയിലെത്തിയത്. ഈജിയൻ കടലിന്റെ തീരത്തുള്ള ഇലക്ട്രാ പാലസ് ഹോട്ടലിന്റെ അഞ്ചാം നിലയിലെ മുറിയിൽ ചെന്നപാടെ ഉറങ്ങി. ഉണരുന്നത് കനത്ത ജനൽ കർട്ടന്റെ ഉള്ളിലൂടെ അരിച്ചിറങ്ങിയ വെളിച്ചം കണ്ടാണ്. എഴുന്നേറ്റ് കർട്ടൻ മാറ്റി നോക്കിയപ്പോൾ കാണുന്നത്, നീലയും പച്ചയും കലർന്ന കടൽ. ഗ്രീസിലെ നിരവധി ദ്വീപുകൾ ചേർന്നുകിടക്കുന്ന ഭാഗത്ത് മെഡിറ്ററേനിയന് ഈജിയൻ കടൽ എന്നാണ് പേര്. ഈജിയൻ ചെറിയ ഉൾക്കടലുകളായി പിരിഞ്ഞ് പല പേരുകളോടുകൂടി ഗ്രീസിന്റെ തീരങ്ങളെ നിരന്തരം ലാളിക്കുന്നു.

താഴേക്കുനോക്കിയപ്പോൾ കണ്ടത് അതിവിശാലമായ ഒരു ചത്വരം -അരിസ്റ്റോട്ടിൽ സ്ക്വയർ. നേരം വെളുത്തതേയുള്ളു. അതുകൊണ്ട് പൊതുവെ വിജനമാണ്. കുറെ പ്രാവുകളും മറ്റു പക്ഷികളും ഉണ്ട്. അൽപംകൂടി സൂക്ഷിച്ചുനോക്കുമ്പോൾ പ്രൗഢമായ ഒരു പ്രതിമ. ഉയർത്തിക്കെട്ടിയ ഒരു പീഠത്തിൽ ഒരു മനുഷ്യൻ താടിക്ക് കൈയും കൊടുത്ത് കടലിലേക്ക് നോക്കുന്നു. ചുരുക്കം ചില സന്ദർശകർ അടുത്തു നിൽപ്പുണ്ട്. വസന്തകാലത്ത് മെഡിറ്ററേനിയൻ തീരങ്ങൾ അതീവഹൃദ്യമാണ്. സുഖകരമായ കുളിരുള്ള കാറ്റും കടൽത്തിരകളുടെ തുടികൊട്ടലും വസന്തപുഷ്പങ്ങളും എല്ലാം ചേർന്ന് സന്ദർശകർക്കെല്ലാം ആതിഥ്യമരുളുന്ന അന്തരീക്ഷം. രാവിലെ കാപ്പി കുടിച്ച് അരിസ്റ്റോട്ടിൽ ചത്വരത്തിലേക്ക് ഞാൻ ഇറങ്ങി. നേരെ നടന്നത് മുകളിൽ നിന്നുംകണ്ട ശിൽപത്തിനടുത്തേയ്ക്ക്. അടുത്തു ചെന്നപ്പോഴേ മനസ്സിലായി ആളിനെ. പഴയ പാഠപുസ്തകങ്ങളിലും മറ്റും വരച്ചു വച്ചിരുന്ന അരിസ്റ്റോട്ടിലിന്റെ പ്രതിമ, ആരും സംശയിക്കാതിരിക്കാനാകും വലിയ ഗ്രീക്ക് അക്ഷരങ്ങളിൽ അരിസ്റ്റോട്ടലീസ് എന്ന് പീഠത്തിന്റെ വശങ്ങളിൽ എഴുതിവച്ചിട്ടു

ണ്ട്. മഹാവിജ്ഞാനിയും ദാർശനികനു മായിരുന്ന അരിസ്റ്റോട്ടിലിന്റെ ചിത്രം ലോക ത്തിൽ മിക്കസ്ഥലങ്ങളിലും സ്കൂൾ വിദ്യാഭ്യാസ കാലത്തു തന്നെ കുട്ടികളുടെ ഹൃദയങ്ങളിൽ പതിയും. അതിന്റെ അടുത്തുചെന്ന് ഉയർന്നപീ ഠത്തിലിരിക്കുന്ന അരിസ്റ്റോട്ടിലിന്റെ കാലുകളിൽ തൊട്ടു. ഭാരതീയരീതിയിൽ വണങ്ങി. മഹാഗു രുവാണല്ലോ രണ്ടായിരത്തിമുന്നൂറ് നൂറ്റാണ്ടുക ളിലൂടെ പ്രകാശം പരത്തി എനിക്കു മുമ്പിൽ ഇരിക്കുന്നത്.

പിന്നെയാപട്ടണത്തിൽ താമസിച്ച അഞ്ചുദിവ സങ്ങളും, രാവിലെയും വൈകിട്ടും നിഷ്ഠ യോടെ ഞാൻ ആ പാദസമക്ഷം ചെല്ലും. കടലി ലേക്ക് മുഖം തിരിച്ചിരിക്കുന്ന അരിസ്റ്റോട്ടിലിന്റെ ദൃഷ്ടി എവിടെയാണ് പതിയുന്നതെന്ന് അറിയ ണമെന്ന് ആഗ്രഹം. രണ്ടാൾ ഉയരത്തിലുള്ള ആ മുഖത്തിനടുത്തുചെന്ന് ആ ദൃഷ്ടികൾക്കൊപ്പം നോക്കാനാവില്ലല്ലോ. എങ്കിലും മനസ്സിലായി കട ലിലെ നിരന്തരം ചലിക്കുന്ന അലമാലകൾക്കും അവയിലൂടെ കടന്നു പോകുന്ന കപ്പലുകൾക്കും അപ്പുറം ചക്രവാളത്തിലൂടെ അനന്തതയിലേ ക്കാണ് ആ ദൃഷ്ടികൾ പായുന്നത്.

അതിൽ അത്ഭുതപ്പെടാനൊന്നുമില്ല. മഹാ നായ പ്ലേറ്റോയുടെ അരുമശിഷ്യനായി അന്നു ണ്ടായിരുന്ന സകല വിജ്ഞാനവും ഗ്രഹിച്ച്, ഭൗതികലോകത്തെക്കുറിച്ചും അതിന്റെ നിയമ ങ്ങളെക്കുറിച്ചും പഠിച്ച്, മൃഗങ്ങൾക്കും ചെടി കൾക്കും പേരുകൊടുത്ത് വർഗ്ഗീകരണം നടത്തി, കവിതയും സാഹിത്യവും കലയും ധർമ്മശാസ്ത്രവും പഠിച്ച് പ്രബന്ധങ്ങളെ ഴുതി അനശ്വരനായ ചിന്തകൻ. എല്ലാം കഴിഞ്ഞ് മെറ്റാഫിസിക്സും എഴുതി. ഫിസിക്സിനപ്പുറം ഉള്ള ഒന്നാണ് മെറ്റാഫിസിക്സ്. ഫിസിക്സ്, ഈ ഭൗതികലോകത്തെ സ്പർശിക്കുന്ന നിയ മങ്ങളും ശാസ്ത്രീയസിദ്ധാന്തങ്ങളും എല്ലാം ഉൾപ്പെടുന്ന സർവ്വവിജ്ഞാനമാണ്. അതിനപ്പുറ ത്തുള്ള അതീന്ദ്രിയതയുടെ മേഖലയിലാണ് പിന്നീട് അരിസ്റ്റോട്ടിലിന്റെ പ്രതിഭ കാണുന്നത്. അതുപോലെ പ്രശസ്തമായ മറ്റൊരു പ്രതിമ തെസലോനിക്യയിലുണ്ട്. അത് അരിസ്റ്റോട്ടി ലിന്റെ ശിഷ്യനായ മഹാനായ അലക്സാണ്ടറു ടേതാണ്. അലക്സാണ്ടർ മാർസിഡോണിയക്കാ രനാണ്. ഫിലിപ്പ് രാജാവിന്റെ പ്രശസ്തനായ പുത്രൻ. മാർസിഡോണിയ പ്രദേശത്തിന്റെ ഭാഗ മായിരുന്നു തെസലോനിക്യ. ഈ പ്രദേശമെല്ലാം ആധുനിക ഗ്രീസിന്റെ ഭാഗമായിക്കഴിഞ്ഞു. എന്നാൽ 1990 കളിൽ സോവിയറ്റ് യൂണിയൻ തകർന്നപ്പോൾ അവിടെയുണ്ടായിരുന്ന പല രാജ്യങ്ങളും സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. അങ്ങനെ, ഗ്രീസിന്റെ ഭാഗമായി കരുതിയിരുന്ന മാർസിഡോണിയ സ്വതന്ത്രരാഷ്ട്രമായി. എന്നാൽ ഗ്രീക്കുകാർ അതംഗീകരിച്ചില്ല. ചില സംഘർഷങ്ങളും തുടർച്ചയായ വാക്പോരാട്ട ങ്ങളും രാഷ്ട്രീയ അസ്വസ്ഥതകളും തെസലോ നിക്യൻ ഭാഗത്ത് ഉണ്ടായിരുന്നു.

ആ സമയത്ത് ഗ്രീസിലെ എയർപോർട്ടിലോ



റെയിൽവേസ്റ്റേഷനിലോ എത്തുന്ന സന്ദർശക രെല്ലാം കണ്ടുകൊണ്ടിരുന്ന കൂറ്റൻ ബാനറു കളിൽ 'മാർസിഡോണിയാ ഗ്രീസാണ്' എന്ന് വിവിധഭാഷകളിൽ എഴുതിയിരുന്നു.

അവയൊക്കെ ക്രമേണ അപ്രത്യക്ഷമായി.ഇന്ന് മാർസിഡോണിയ സ്വതന്ത്ര റിപ്പബ്ലിക്കാണ്. ഇവിടെ കാതലായ ഒരു പ്രശ്നമുണ്ട്. അല ക്സാണ്ടർ ഗ്രീക്കുകാരനാണെന്ന് പഠിക്കുകയും പറയുകയും ചെയ്യുമ്പോൾ അദ്ദേഹം മാർസി ഡോണിയക്കാരനാണ് എന്ന് അവകാശപ്പെടുന്ന ഒരു കൊച്ചു രാജ്യം ഗ്രീസിന്റെ അതിരിൽ ഉണ്ടായി. ഭാഷ എല്ലാം ഒന്നു തന്നെ. പക്ഷേ പ്രാദേശികതയുടെ ഉൾപ്പോരുകൾ അവിടെയും ശക്തമാണ്.

തെസലോനിക്യയൂണിവേഴ്സിറ്റിയിലെ മൂന്നു ദിവസം നീണ്ടുനിന്ന ഒരു കോൺഫറൻസിൽ സംബന്ധിക്കാനായിരുന്നു എന്റെ ഈ പ്രാവശ്യത്തെ യാത്ര. അവിടെ എന്റെ പഴയ സഹപ്രവർത്തകരും സഹപാഠികളും വിദ്യാർത്ഥികളുമായി ചിലരുള്ളതുകൊണ്ട് പല അവസരങ്ങളിൽ അവിടേയ്ക്ക് യാത്ര ചെയ്യുന്ന തിനും ക്ലാസ്സുകളെടുക്കുന്നതിനും അവസരം



ഉണ്ടായിട്ടുണ്ട്. നമ്മെ അത്ഭുതപ്പെടുത്തുന്ന ഒരു സംഗതി വടക്കൻ യൂറോപ്പിൽ നിന്നും- സ്കാന്റിനേറിയ,ജർമനി- തെക്കോട്ടു പോയി മെഡിറ്ററേനിയൻ തീരങ്ങളിലെത്തുമ്പോൾ ആളുകളുടെ ജീവിത രീതിയും പെരുമാറ്റരീതികളും വളരെ വളരെ . വ്യത്യസ്തമാകും. സ്പെയിനും പോർച്ചുഗലും ഗ്രീസും ഇറ്റലിയും ഒക്കെ യൂറോപ്യൻ രാജ്യങ്ങളാണ്. പക്ഷേ, നാം പൊതുവെ ധരിച്ചിരിക്കുന്ന യൂറോപ്യൻ പെരുമാറ്റ രീതികളൊന്നുമല്ല അവിടെ കാണുന്നത്. ഇടപെടലുകളിലും സൗഹൃദങ്ങളിലും അതീവ ഊഷ്മളത കാണിക്കാൻ മെഡിറ്ററേനിയൻ ജനതയ്ക്ക് കഴിയും. ഭൂമിശാസ്ത്രവും കാലാവസ്ഥയും മാറുന്നതനുസരിച്ച് ആളുകളുടെ പെരുമാറ്റത്തിലും ഇടപെടലുകളിലും വലിയ വ്യത്യാസം ഉണ്ടാകാം എന്ന് തെളിയിക്കുന്നതാണ് അത്. സ്വീഡൻ, നോർവെ, ഡൻമാർക്ക്, ഫിൻലാന്റ് തുടങ്ങിയ രാജ്യങ്ങളൊക്കെ ഉത്തര ധ്രുവത്തോടടുത്താണ്. വേനൽക്കാലത്തിന്റെ അൽപമൊരു വിടവൊഴിച്ചാൽ, പലപ്പോഴും മഞ്ഞുപൊതിഞ്ഞുകിടക്കുന്ന രാജ്യങ്ങളിൽ ഓറഞ്ചോ മുന്തിരിയോ അത്തിപ്പഴമോ ഈന്തപ്പഴമോ ഒന്നും കായ്ക്കുന്ന മരങ്ങളോ ചെടികളോ അവിടെ ഇല്ല. മെഡിറ്ററേനിയൻ തീരം മുന്തിരിത്തോട്ടങ്ങളും അത്തിമരങ്ങളും ഈന്തപ്പനകളും നിറഞ്ഞതാണ്. മിക്കവാറും മഞ്ഞുവീഴാത്ത സ്ഥലങ്ങൾ മനുഷ്യരെ കൂടുതൽ സജീവരും വാചാലരും ഒരളവിൽ അലസന്മാരുമാക്കുന്നു.

യൂറോപ്പിന്റെ വടക്കോട്ടു പോകുന്തോറും ആളുകൾ നന്നായി ജോലി ചെയ്യുന്നവരാണ്. ഉദാഹരണം ജർമ്മനി. അവർ തങ്ങളുടെ ജോലിയെയും ഉത്തരവാദിത്വങ്ങളെയും അതീവഗൗരവത്തോടു കൂടി കാണുന്നവരാണ്. 1988 മുതൽ ഗ്രീസിലെ നഗരങ്ങളിൽ ചെല്ലുമ്പോഴുള്ള അനുഭവങ്ങൾ ഇപ്പറഞ്ഞതിനെ തെളിയിക്കാൻ പോന്നതാണ്. നമുക്കവിടെ സ്നേഹിതന്മാരുണ്ടെങ്കിൽ എപ്പോൾ ചെന്നാലും വലിയ ആഹ്ലാദത്തോടുകൂടിയും ഊഷ്മളമായ സൗഹൃദത്തോടുകൂടിയും അവർ നമ്മെ സ്വീകരിക്കും. മിക്കവാറും റസ്റ്റോറന്റുകളിലേക്ക് വൈകിട്ട് ക്ഷണിക്കുകയും ചെയ്യും. എൺപതുകളിലെ ഒരു അനുഭവം ഓർമ്മ വരുന്നു. രാത്രി പത്തുമണിയായപ്പോൾ കുറെ സ്നേഹിതന്മാർ കടൽ തീര

ത്തുള്ള ഭക്ഷണശാലയിലേക്ക് ക്ഷണിച്ചു. ഞങ്ങൾ ചെല്ലുമ്പോൾ ഏതാണ്ട് വിജനമായി തോന്നി. നിരവധി കസേരകളും മേശകളും ഒഴിഞ്ഞുകിടക്കുന്നു. ഞാൻ ഒരാളോടു രഹസ്യമായി അന്വേഷിച്ചു- “എന്താണ് ഇവിടെ ആരുമില്ലാത്തത്? നമുക്കു വേണ്ടി മാത്രമാണോ ഈ സ്ഥലം ?” കൂട്ടുകാരൻ ചിരിച്ചു. “അൽപം കഴിയുമ്പോൾ കാണാം” എന്നു പറഞ്ഞു. ഞങ്ങൾ ഭക്ഷണം ഓർഡർ ചെയ്തു. പ്രധാനമായും സീ ഫുഡ് എന്നു പറയുന്ന വിവിധതരം മീനുകളും ഞണ്ടുകളും കൊഞ്ചുകളും കൊച്ച് നീരാളികളും ഒക്കെയാണ്. പുഴുങ്ങിയോ വറുത്തോ പലതരം കൂട്ടുകളോടുകൂടി അവയൊക്കെ ഓരോ കോഴ്സുകളായി മേശപ്പുറത്തെത്തും. രണ്ട് മണിക്കൂറെങ്കിലും വേണം ഭക്ഷണം പൂർത്തിയാക്കാൻ. രാത്രി പതിനൊന്നു കഴിഞ്ഞപ്പോൾ കുറേശ്ശെയായി ആളുകൾ അവിടേക്ക് എത്തിത്തുടങ്ങി. പന്ത്രണ്ടു കഴിഞ്ഞ് ഞങ്ങൾ എഴുന്നേറ്റപ്പോൾ റസ്റ്റോറന്റ് മിക്കവാറും നിറഞ്ഞു കഴിഞ്ഞിരുന്നു. വന്നവർ അവിടം വിടുന്നത് രാത്രി രണ്ടു മണി കഴിയുമ്പോഴാകും. പിറ്റേദിവസം രാവിലെ ഒൻപതുമണിക്ക് ഓഫീസുകളിലും വ്യവസായ ശാലകളിലും സ്കൂളുകളിലും യൂണിവേഴ്സിറ്റികളിലും ഒക്കെ എത്തേണ്ടവരാണവർ. അവർക്ക് എത്രമാത്രം ഉറക്കം കിട്ടുമെന്നും പിറ്റേപകലിൽ എത്രമാത്രം ജോലി ചെയ്യാനാകും എന്നുമൊക്കെ ചോദിക്കണമെന്നുണ്ട്. പക്ഷേ, ഇവിടെ ഇങ്ങനെയെന്നാണ് ഉത്തരം. ഇതിന് നേരെ വിപരീതമാണ് ജർമ്മൻകാർ. ജോലിക്കിടയിൽ ഉച്ചഭക്ഷണത്തിന് ഒരു മണിക്കൂർ കിട്ടിയാലും ഇടതുകയ്യിൽ ഒരു സാൻവിച്ച് പിടിച്ചുകൊണ്ട് വലതുകൈകൊണ്ട് എഴുതിയോ കമ്പ്യൂട്ടർ അടിച്ചോ ജോലി തുടരുന്നവരെ കണ്ടിട്ടുണ്ട്. അവിടെ അങ്ങനെയാണ് - വർക്ക് ഈസ് വർഷിപ്പ്. ജോലി ആരാധനയാണെന്ന് പഴയ ഒരു തത്വമുണ്ട്.

യൂറോപ്യൻ യൂണിയൻ ഉണ്ടായപ്പോൾ അതിൽ പിന്നീട് അംഗങ്ങളായിത്തീർന്ന ഗ്രീസും പോർച്ചുഗലും ഇറ്റലിയും ഒക്കെ വലിയ തലവേദനകൾ സൃഷ്ടിച്ചു, യൂറോപ്യൻ സാമ്പത്തിക സഖ്യത്തിന്. ഇരുകൂട്ടരുടെയും സ്വഭാവം മനസ്സിലാക്കുന്ന ആർക്കും ഇതിൽ അത്ഭുതം തോന്നുകയില്ല. സുഖമായി തിന്നും കുടിച്ചും സൊറപറഞ്ഞും അതിഥി സൽക്കാരം നടത്തിയും ഉറക്കമിളച്ച് വിനോദിക്കുകയും ചെയ്യുന്ന മെഡിറ്ററേനിയൻ രാജ്യങ്ങളും വർഷത്തിന്റെ ഒരു നല്ല ഭാഗവും കടുത്ത തണുപ്പിലും കൊടിയ മഞ്ഞിലും കഴിഞ്ഞ് കഠിനമായി അദ്ധ്വാനിക്കുകയും ചെയ്യുന്ന മറ്റൊരുകൂട്ടരും തമ്മിൽ



സാമ്പത്തിക ദാമ്പത്യം ദുഷ്കരമാണ്. എന്നാൽ ഇപ്പോൾ ഗ്രീസിന്റെ പൊതു സ്വഭാവം, പ്രത്യേകിച്ചും സർക്കാർ തലത്തിലും ഔദ്യോഗികരംഗത്തും പൊതുവെ മാറിയിട്ടുണ്ട്. ഉദാഹരണമായി യൂറോപ്യൻ യൂണിയനിൽ ചേരുന്നതിനും ആതൻസിൽ ഒളിംപിക്സ് നടത്തുന്നതിനും മുമ്പ് ഏതാണ്ട് നമ്മുടെ ചില പട്ടണങ്ങൾ പോലെയായിരുന്നു ഗ്രീക്കുകാരുടെ എയർപോർട്ടും റെയിൽവേസ്റ്റേഷനും മറ്റു സാഹചര്യങ്ങളും ഒക്കെ. നമ്മുടെ മാടക്കടപോലുള്ള ചെറിയ കടകളിൽ നിന്നും ആർക്കും ഒരു കട്ടൻകാപ്പി കുടിക്കാം, നിസ്സാരവിലയ്ക്ക്. ഗ്രീക്ക് കാപ്പിയെന്നും അൽപം കിഴക്ക് തുർക്കിയിൽ തുർക്കികാപ്പി എന്നും അറിയപ്പെടുന്ന ഒരു തുടം കയ്പു നീരാണത്. തുടർച്ചയായി വലിക്കുന്ന സിഗരറ്റിന്റെ പുകയും ചേർത്ത് ഒറ്റവലിക്കുകുടിക്കുന്ന ഈ കാപ്പി ആസ്വദിക്കുന്ന ഒട്ടേറെപ്പേരെകാണാം. ഇപ്പോഴും ആ കാപ്പിയുണ്ട്. പക്ഷേ, കടകളൊക്കെ യൂറോപ്യൻ യൂണിയന്റെ നിയമങ്ങൾക്ക് വിധേയമാണ്, വൃത്തിയുടെയും ഗുണത്തിന്റെയും കാര്യത്തിൽ. ഇപ്പോൾ അൻപത് ഇരട്ടി വിലയാണ് കൊടുക്കേണ്ടത്. ഡ്രാഗ്മ (ബൈബിളിൽ ദമ്മ) പണമാണ് ഇവിടെ പ്രചാരത്തിലുണ്ടായിരുന്നത്.

യൂറോപ്യൻ യൂണിയനിലെ എല്ലാ രാജ്യങ്ങളും അവരുടെ സ്വദേശീയമായ നാണയങ്ങളും നാണ്യവ്യവസ്ഥയും ഉപേക്ഷിച്ച് യൂറോ സ്വീകരിക്കാൻ നിർബന്ധിതരായി. തെസലോനിക്യ പുരാതന പ്രസിദ്ധമാണ്. ബൈബിൾ പരിചയമുള്ളവർക്കെല്ലാം ഈ സ്ഥലപ്പേരറിയാം. ക്രിസ്തുവിനെ നേരിട്ടുകാണാത്ത അപ്പൊസ്തലനായ പൗലോസ് അദ്ദേഹത്തിന്റെ പ്രസിദ്ധമായ മിഷണറി യാത്രകൾക്കിടയിലാണ് തെസലോനിക്യയിൽ എത്തുന്നത്. അന്നേ ആ നഗരം പ്രശസ്തിയുള്ളതാണ്. റോമാ സാമ്രാജ്യത്തിന്റെ പ്രധാനപ്പെട്ട വാണിജ്യകേന്ദ്രങ്ങളിൽ ഒന്നായിരുന്ന നഗരത്തിൽ ഗലേറിയസ് എന്ന റോമൻ ചക്രവർത്തിയുടെ ശവകുടീരവുമുണ്ട്. പൗലോസ് അപ്പൊസ്തലൻ അവിടെ സ്ഥാപിച്ച ക്രിസ്തീയ സമൂഹത്തിന് അദ്ദേഹമെഴുതിയ രണ്ടു ലേഖനങ്ങൾ ബൈബിളിലെ പുതിയ നിയമത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. ക്രിസ്തീയ സഭയുടെ ചരിത്രവുമായി ബന്ധപ്പെട്ട നിരവധി ചരിത്രാവശിഷ്ടങ്ങളും സ്മാരകങ്ങളും നിറഞ്ഞതാണ് തെസലോനിക്യ.

അലക്സാണ്ടർ ചക്രവർത്തിയുടെ സഹോദരിയുടെ പേരാണ് അവരുടെ പിതാവായ ഫിലിപ്പ് രാജാവ് പട്ടണത്തിനു നൽകിയത്. കിഴക്കും പടിഞ്ഞാറും തമ്മിൽ, യൂറോപ്പും ഏഷ്യയും തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു പാലം കൂടിയാണ് ഈ നഗരം.

പുരാതന വാണിജ്യ കേന്ദ്രമെന്ന നിലയിൽ ഈ നഗരം നിരവധി സഞ്ചാരികളെയും വണിക്കുകളെയും പണ്ടുമുതലേ ആകർഷിച്ചിരുന്നു.

ഒരു ദിവസം വൈകുന്നേരം അരിസ്റ്റോട്ടിലിന്റെ പ്രതിമക്കടുത്തുള്ള മാർബിൾ ബഞ്ചിലിരുന്ന് അത് കണ്ടുപോകുന്ന സഞ്ചാരികളെ വീക്ഷിക്കുന്നത് രസകരമായിതോന്നി. ഗ്രീക്കുകാരല്ലാത്ത വിദേശികളായിരുന്നു മിക്കവരും. ചിലർ വെറുതെ ഒന്നു നോക്കി, ഏതോ ഒരു പ്രതിമ എന്ന മട്ടിൽ കടന്നുപോകും. മറ്റു ചിലർ, ഏതോ ഒരു മഹാന്റെ ശിൽപം എന്ന നിലയിൽ സെൽഫി എടുക്കും. ചുരുക്കം ചിലരാണ് ഇത് അരിസ്റ്റോട്ടിലാണെന്നു തിരിച്ചറിഞ്ഞ് അൽപസമയമെങ്കിലും അവിടെ നിൽക്കുന്നത്. ഒരിക്കൽ ഞാൻ നോക്കുമ്പോൾ മധ്യ വയസ്കയായ ഒരു സ്ത്രീ അവരുടെ കൈയിൽ നിന്നും ടിഷ്യുപേപ്പർ എടുത്ത് അരിസ്റ്റോട്ടിലിന്റെ കാലുകൾ ആദരവോടെ തുടയ്ക്കുന്നു. പ്രാവുകൾ വന്നിരുന്ന് കാഷ്ഠിച്ച കാലുകളാണ് അവർ വൃത്തിയാക്കിയത്. തെസലോനിക്യയിലെ പ്രമുഖ യൂണിവേഴ്സിറ്റിയും അരിസ്റ്റോട്ടിലിന്റെ പേരിലാണ്. വേറെ എവിടെയെങ്കിലും അതേ പേരിൽ ഒരു യൂ



ഒരിക്കൽ ഞാൻ നോക്കുമ്പോൾ മധ്യ വയസ്കയായ ഒരു സ്ത്രീ അവരുടെ കൈയിൽ നിന്നും ടിഷ്യുപേപ്പർ എടുത്ത് അരിസ്റ്റോട്ടിലിന്റെ കാലുകൾ ആദരവോടെ തുടയ്ക്കുന്നു. പ്രാവുകൾ വന്നിരുന്ന് കാഷ്ഠിച്ച കാലുകളാണ് അവർ വൃത്തിയാക്കിയത്.

ണിവേഴ്സിറ്റിയുള്ളതായി അറിയില്ല. (മഹാത്മാ ഗാന്ധിയുടെ പേരിൽ ഒരേയൊരു യൂണിവേഴ്സിറ്റിയേയുള്ളു, അതു കോട്ടയത്താണല്ലോ )

ആദ്യകാലത്ത് എന്നെ അത്ഭുതപ്പെടുത്തിയ ഒരു കാര്യം, ഗ്രീക്കുകാരുടെ പുകവലിയാണ്. സ്ത്രീപുരുഷഭേദമില്ലാതെ വിദ്യാർത്ഥികൾക്കും ചെറുപ്പക്കാർക്കുമിടയിൽ മിക്കവരും പുകവലിക്കുമായിരുന്നു. എന്നാൽ പാശ്ചാത്യരാജ്യങ്ങളിൽ പുകവലി പൊതു സ്ഥലങ്ങളിൽ നിരോധിച്ചതോടെ വളരെപ്പെട്ടെന്ന് വടക്കൻ യൂറോപ്പിലും അമേരിക്കയിലും പുകവലി കുറഞ്ഞു. എന്നാൽ ഗ്രീസിൽ അത് അത്ര വലിയ കുറ്റമൊന്നുമല്ല. അരിസ്റ്റോട്ടിൽ ചത്വരത്തിന്റെ മൂന്ന് ഭാഗങ്ങളിലും ഹോട്ടലുകൾക്ക് താഴെ റസ്റ്റോറന്റുകളും കഫറ്റീരിയകളുമാണ്. വസന്തകാലത്തും വേനൽക്കാലത്തും അതിന്റെ പുറംതിണ്ണകളിൽ കാറ്റുകൊണ്ടിരുന്ന് കഴിക്കാനും കുടിക്കാനുമാണ് ആളുകൾക്കിഷ്ടം. ഹോട്ടൽ മുറിയിൽ നിന്ന് നോക്കിയാൽ അവിടെ നിന്നെല്ലാം ഉയരുന്ന പുകച്ചുരുളുകൾ നാം പ്രത്യേകം ശ്രദ്ധിക്കും.

ഗ്രീക്കുകാരുടെ പെരുമാറ്റരീതിയും ഭക്ഷണശൈലിയും അടിസ്ഥാനപരമായി നാം അറിയുന്ന യൂറോപ്പിന്റേതല്ല. ഇന്ത്യക്കാർക്കും മറ്റും നന്നായി ഇഷ്ടപ്പെടുന്ന പാചകരീതികളും സൗഹൃദ ശൈലികളും അവിടെ കാണാം.

മതപരമായി ഗ്രീക്കുകാർ പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിലാണ്. നോക്കുന്നിടത്തെല്ലാം പള്ളികളും ആശ്രമങ്ങളും കറുത്ത ളോഹയണിഞ്ഞ താടി നീട്ടിയ പുരോഹിതന്മാരെയും കാണാം. യൂറോപ്യൻ യൂണിയനിൽ ചേരുന്നിടംവരെ ഗ്രീസിന്റെ ഔദ്യോഗിക മതം എന്ന നിലയിൽ ക്രിസ്തീയ സഭയിലെ ബിഷപ്പുമാർക്കും പുരോഹിതന്മാർക്കുമെല്ലാം സർക്കാരാണ് ശമ്പളം നൽകിക്കൊണ്ടിരുന്നത്. കോൺസ്റ്റാന്റിനോപ്പിൾ ആസ്ഥാനമാക്കിയ പൗരസ്ത്യ റോമാസാമ്രാജ്യത്തിന്റെ വ്യവഹാര ഭാഷ ഗ്രീക്കും മതം ഓർത്തഡോക്സ് ക്രൈസ്തവ പാരമ്പര്യവുമായിരുന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ റോമൻ ചക്രവർത്തിയായിരുന്ന കുസ്തന്തിനോസ് ക്രിസ്തീയ വിശ്വാസം സ്വീകരിക്കുകയും സാമ്രാജ്യത്തിന്റെ തലസ്ഥാനം റോമിൽ നിന്നും കിഴക്ക് ബിസാന്റിയം എന്ന സ്ഥലത്തേയ്ക്ക് മാറ്റുകയും ചെയ്തു. കുസ്തന്തിനോസിന്റെ നഗരം എന്ന അർത്ഥമുള്ള കുസ്തന്തിനൊസ് പൊലിസ് ആയി അത് രൂപാന്തരപ്പെട്ടു. പിന്നീടത് കോൺസ്റ്റാന്റിനോപ്പിളും ഈസ്താംബുളുമായി രൂപം മാറി.



അതിമഹത്തായ ഒരു നഗരവും സംസ്കാരവുമാണ് അവിടെ ആരംഭിച്ചത്. പതിനഞ്ചാംനൂറ്റാണ്ടിൽ ഒട്ടോമാൻ തുർക്കികൾ കോൺസ്റ്റാന്റിനോപ്പിൾ നഗരത്തെ പിടിച്ചടക്കി. അന്ന് തുർക്കി എന്ന് ഇപ്പോൾ പറയുന്ന പ്രദേശവും ചുറ്റുവട്ടവുമെല്ലാം ക്രൈസ്തവ കേന്ദ്രങ്ങളായിരുന്നു. ഏഷ്യാമൈനർ എന്നു പറയുന്ന ആ വൻപ്രദേശം മുഴുവൻ പിന്നീട് ഇസ്ലാമിലേക്ക് മതം മാറ്റം നടത്തുവാൻ ഒട്ടോമാൻ ഭരണാധികാരികൾ നിർബന്ധിച്ചു. എന്നാൽ അവിടെ നിന്നും പലായനം ചെയ്ത ആയിരക്കണക്കിന് ക്രിസ്ത്യാനികൾ യൂറോപ്പിന്റെ പല ഭാഗങ്ങളിലേക്കും പോയി. അവിടെയുണ്ടായിരുന്ന ഗ്രീക്കു സാഹിത്യവും ഗ്രീക്കു ദാർശനികകൃതികളും പഠിപ്പിച്ചിരുന്ന പണ്ഡിതർ അങ്ങനെ യൂറോപ്പിൽ എത്തിച്ചേർന്നു. യൂറോപ്യൻ നവോത്ഥാനത്തിന്റെ പ്രധാനപ്പെട്ട ഉറവിടങ്ങളിൽ ഒന്ന്. മധ്യകാല



നൂറ്റാണ്ടുകളിൽ അവർക്ക് നഷ്ടപ്പെട്ടുപോയ ഗ്രീക്കു വിജ്ഞാനവും ശാസ്ത്രീയ അന്വേഷണ ത്വരയും ഈ പണ്ഡിതന്മാരിലൂടെ നവോത്ഥാനചിന്തയ്ക്ക് പ്രേരകമായിത്തീർന്നു.

ഇരുപതാം നൂറ്റാണ്ടിന്റെ മധ്യകാലം വരെയും കോൺസ്റ്റാന്റിനോപ്പിളിൽ നിന്നുമുള്ള ക്രൈസ്തവരുടെ പലായനം ഗ്രീസിലും സൈപ്രസിലും ഗ്രീസിന്റെ അധീനതയിലുള്ള നിരവധി ദ്വീപുകളിലും ഉണ്ടായിക്കൊണ്ടിരുന്നു. ഗ്രീസും തുർക്കിയും തമ്മിലുള്ള ശത്രുതയ്ക്ക് അഞ്ഞൂറ് വർഷത്തെ പഴക്കമുണ്ട്. ക്രൈസ്തവകേന്ദ്രവും റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനവുമായിരുന്ന ഈസ്താംബുളിൽ ഇപ്പോൾ അവശേഷിക്കുന്നത് എക്യുമെനിക്കൽ പേട്രിയാർക്കേറ്റ് എന്നറിയപ്പെടുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ആത്മീയ നേതാവായ പാത്രിയാർക്കിസിന്റെ ആസ്ഥാന മന്ദിരമാണ്. ചുറ്റുപാടും നാമമാത്രമായി ചില ഗ്രീക്ക് ക്രിസ്ത്യാനികളും.